25 years

Kandanad

Diocesan

# BULLETIN

A PUBLICATION OFTHE KANDANAD EAST DIOCESE OFTHE MALANKARA ORTHODOX SYRIAN CHURCH

**Vol. 7 No. 4, 15 April 2019**

എഡിറ്റോറിയൽ

## അഭിമാനമുണ്ട്

ഒരു സ്വതന്ത്ര ജനാധിപത്യ രാജ്യത്തിലെ ഒരു പൗരന് ഏറ്റവും സന്തോഷവും അഭിമാനവും തോന്നുന്നത് അവിടത്തെ ഉദ്യോഗസ്ഥർ ശരിയായും നീതിപൂർവ്വമായും നിഷ്പക്ഷമായും കൃത്യനിഷ്ഠയോടെ ജോലി ചെയ്തു കാണുമ്പോഴാണ്. അതിനുള്ള അവസരം വളരെ അപൂർവ്വമായേ ലഭിക്കാറുള്ളൂ. അങ്ങനെ കൃത്യനിർവ്വണം നടത്തുന്നവരെ വേണ്ടവിധം അനുമോദിക്കുവാനും അഭിനന്ദിക്കുവാനും നാം പൊതുവേ വിമുഖരുമാണ്. വീണു കിട്ടിയതുപോലെ ഇത്തരം ഒരവസരം കണ്ടനാട് ഡയോസിസൻ ബുള്ളറ്റിനും കൈവന്നതിൽ അതിന്റെ പ്രവർത്തകർ സന്തുഷ്ടരാണ്. ഒരു രജിസ്റ്റേഡ് ന്യൂസ് പേപ്പർ എന്ന നിലയിൽ ഈ മാസികയുടെ പുറം പേജിൽ നിർദ്ദിഷ്ട സ്ഥാനത്ത് നാഷണൽ രജിസ്ട്രേഷൻ നമ്പർ, സ്റ്റെയ്റ്റ് രജിസ്ട്രേഷൻ നമ്പർ, W.P.P. ലൈസൻസ് നമ്പർ മുതലായവ വളരെ കൃത്യമായി അച്ചടിച്ചിരിക്കേണ്ടതാണ്. അതുസംബന്ധിച്ച എല്ലാ നിർദ്ദേശങ്ങളും തപാൽ വകുപ്പ് തന്നിട്ടുമുണ്ട്. എന്നിട്ടും ഞങ്ങളുടെ അശ്രദ്ധമൂലം അവയിലൊന്നിൽ ഒരു തെറ്റുവന്നു. KL/ALY 0067/ 2019 - 21 എന്നതിനു പകരം KL/ALY 0067/ 2016 - 18 എന്ന് പ്രിന്റുചെയ്തുപോയി. അത് പ്രസിദ്ധീകരണത്തിന്റെ പ്രവർത്തകരുടെ വിഴ്ചതന്നെയാണല്ലോ. കാലയളവ് കുറിച്ചതിൽ ഒരിടത്തുമാത്രം വന്ന തെറ്റ് നിസ്സാരമായി എണ്ണുന്നവരുണ്ടാകാം. എന്നാൽ ഞങ്ങൾ അതിനെ പൂർണ്ണഗൗരവത്തോടെ കാണുന്നു. കാരണം തെറ്റു തെറ്റുതന്നെയാണല്ലോ. 'അൽപത്തിൽ വിശ്വസ്തർ അധികത്തിലും വിശ്വസ്തരായിരിക്കുമെന്ന്' വേദപുസ്തകം പറയുന്നു. അതായത് ചെറിയ തെറ്റു ചെയ്യാത്തവർ വലിയ തെറ്റും ചെയ്യുകയില്ല. അതുകൊണ്ട് ചെറിയ തെറ്റുപോലും ആവർത്തിക്കപ്പെടാത്തവിധം അധികാരികൾ കാര്യങ്ങൾ കൈകാര്യം ചെയ്യണം. അത് യഥാവിധി നിർവ്വഹിച്ചതിലാണ് ഞങ്ങൾക്ക് തപാൽ ഉദ്യോഗസ്ഥരോട് മതിപ്പും കടപ്പാടും ഉള്ളത്. തെറ്റുചെയ്തവർ ശിക്ഷിക്കപ്പെടേണ്ടേ? അതവർ മാതൃകപരമായി നിർവ്വഹിച്ചു. പോസ്റ്റൽ നിയമം അനുസരിച്ചുതന്നെ. മൂന്നു വർഷം മാറിയതിന് 1828 രൂപ പിഴ ചുമത്തി. മേൽ പറഞ്ഞ തെറ്റുവന്നിട്ടും മാസിക യഥാവസരം അയച്ചു എന്നത് മറ്റൊരു കാര്യം. അതും അവരുടെ സന്മനസ്സുകൊണ്ടുമാത്രം. സ്വീകരിക്കാതിരുന്നെങ്കിൽ ഞങ്ങൾ എന്തു ചെയ്യുമായിരുന്നു! തിരുവനന്തപുരത്തും, നാഗപ്പൂരിലും ഡൽഹിയിലുമെല്ലാമുള്ളവർക്ക് കൊണ്ടുചെന്നു കൊടുക്കേണ്ടിവരുമായിരുന്നില്ലേ? ഇപ്രകാരം ചിന്തിക്കുമ്പോഴാണ് ഞങ്ങളുടെ നന്ദി വർദ്ധിക്കുന്നത്.

ഇങ്ങനെ തോന്നിപ്പോകുന്നു. ദേശീയവും തദ്ദേശീയവുമായ ഇൻഡ്യയിലെ എല്ലാ പ്രസിദ്ധീകരണങ്ങളിലും ദിനം പ്രതി വന്നുകൊണ്ടിരിക്കുന്ന അക്ഷരത്തെറ്റുകൾ, അച്ചടിപ്പിശകുകൾ, വ്യാകരണപരവും, വസ്തുതാപരവുമായ സ്ഖലിതങ്ങൾ എന്നിവയെല്ലാം കണ്ടെത്തി ഓരോതെറ്റിനും പ്രസിദ്ധീകരണക്കാർക്ക് പിഴചുമത്തേണ്ടതാണ്. (കാരണം ആ തെറ്റുകളല്ലേ വായനക്കാർ വായിച്ച് പഠിക്കാനിട

വരുന്നത്.) ഇങ്ങനെ ചെയ്താൽ സർക്കാരിന് പരകോടികളുടെ വരുമാനം ഓരോ ദിവസവുമുണ്ടാകും. പ്രളയമല്ല, ആകാശം മൊത്തമായി ഇടിഞ്ഞുവീണാലും രക്ഷാപ്രവർത്തനങ്ങൾക്കും മറ്റുമുള്ള പണത്തിന് ഒരു കുറവുമുണ്ടാവുകയില്ല. ഇത്തരം പിശകുകൾ കണ്ടെത്തി ശിക്ഷ നൽകുവാൻ തപാൽവകുപ്പുദ്യോഗസ്ഥർ പ്രാപ്തരാണെന്നതിൽ സംശയമില്ല.

എന്നാൽ അവർക്കും ഇത്തരത്തിലുള്ള പിഴവുകളൊക്കെ സംഭവിക്കുന്നുണ്ട് എന്ന കാര്യവും ഓർക്കേണ്ടതാണ്. കഴിഞ്ഞ 14.1.2019 ൽ ഞങ്ങൾക്കയച്ച കൽപനയിൽ 'തൊടുപുഴ' 'ആലുവാ'യായി മാറിപ്പോയി. അതിനവർ പിഴയടച്ചോ എന്നറിയില്ല. 29.01.2019 ൽ ആ തെറ്റവർ ഒരു തിരുത്ത് (corrigendum) അയച്ചുതന്ന് പരിഹരിച്ചു. അതും രജിസ്റ്റേഡ് പോസ്റ്റുവഴി. ഇത്തരം കത്തുകൾ രജിസ്റ്റർ ചെയ്യുന്നത് തപാൽ വകുപ്പിന്റെ ആത്മവിശ്വാസക്കുറവിനെയല്ലേ കാണിക്കുന്നതെന്ന സംശയമുണ്ട്. തിരുത്തിലും അത്യാവശ്യം തെറ്റുണ്ടായിരുന്നു എന്നത് മറ്റൊരു കാര്യം!

2017 ജനുവരി, ഫെബ്രുവരി മാസങ്ങളിൽ ഞങ്ങൾക്ക് 4000 രൂപയോളം പിഴ ഒടുക്കേണ്ടിവന്നു. അത് W.P.P ലൈസൻസ് പുതുക്കിക്കിട്ടാൻ വന്ന കാലതാമസം കൊണ്ടായിരുന്നു. യഥാവസരം ഞങ്ങൾ അതിനുള്ള അപേക്ഷ സമർപ്പിച്ചിരുന്നു എന്നത് സത്യമാണ്. 25 പൈസ സ്റ്റാമ്പൊട്ടിക്കാമെന്നുവച്ചാൽ അതു നാട്ടിലെങ്ങും കിട്ടാനുമില്ല!

ഇല്ലായ്മയിൽ നിന്നാണെങ്കിലും തെറ്റിനു പിഴയടയ്ക്കുന്നതിൽ ഞങ്ങൾക്കു ഖേദമില്ല. സന്തോഷമേയുള്ളൂ. മേലിൽ അത്തരം തെറ്റുവരുത്താതിരിക്കാൻ അതൊരു ഓർമ്മക്കുറിപ്പാകുമല്ലോ. ഒപ്പം തന്നെ ഇത്തരം തെറ്റുകൾ ജാഗ്രതാപൂർവ്വം കണ്ടെത്തി നിയമാനുസൃതം ശിക്ഷ നൽകുന്ന നമ്മുടെ ഉദ്യോഗസ്ഥന്മാരുടെ കൃത്യനിർവ്വഹണ നിഷ്ഠയിൽ ഞങ്ങൾ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അത് രാജ്യത്തെ സകല ഉദ്യോഗസ്ഥരും മാതൃകയാക്കട്ടെ എന്നാശംസിക്കുന്നു.

മാനേജിംഗ് എഡിറ്റർ

## ഈസ്റ്റർ ആശംസകൾ

സത്യം അമർത്ത്യവും അനശ്വരവുമെന്ന് ഉദ്ഘോഷിക്കുന്ന ഉയിർപ്പ് പെരുന്നാളിന്റെ സ്നേഹാശംസകൾ എല്ലാ വായനക്കാർക്കും നേരുന്നു.

ചീഫ് എഡിറ്റർ



## ഉള്ളടക്കം

**മെത്രാപ്പോലീത്തായുടെ കത്ത്**

# സഭൈക്യം: ചരിത്രത്തിൽ നിന്ന് ഒരു പാഠം

**സി**വിൽ കോടതിയുടെ വിധി നിമിത്തം സഭയിൽ സമാധാനം സ്വാഭാവികമായി സ്ഥാപിക്കപ്പെട ണമെന്നില്ല. മലങ്കര സഭാക്കേസ് സംബന്ധിച്ച് ബ. സുപ്രീം കോട തിയിൽ നിന്ന് 1995ലും 2017ലും ഉണ്ടായ സമാധാനപ്രേരകമായ വിധികൾക്കു ശേഷവും സഭയിൽ ശക്തിപ്പെട്ടുവരുന്ന കലുഷിതമായ അന്തരീക്ഷം ഇതിന് സാക്ഷ്യം വഹിക്കുന്നു. അനുരഞ്ജനവും സമാധാനവും സംജാതമാകണമെ ങ്കിൽ അതിനായി പലതും നടക്കേ ണ്ടതുണ്ട്. ഐക്യത്തിനുള്ള ആ ഗ്രഹം, സത്യസന്ധത, സന്മനസ്സ് (good-will), സാഹസികമായ ശ്രമ ങ്ങൾ തുടങ്ങിയവയെല്ലാം വേണം. ഭിന്നിപ്പിച്ചു നിർത്തുന്ന ആശയ ങ്ങൾ തുറന്നമനസ്സോടെ പുനർവി ചിന്തനം ചെയ്ത് പരിഹാരം ക ണ്ടെത്തേണ്ടതുണ്ട്. സമാധാനം ലക്ഷ്യമിട്ട് വ്യക്തിപരമായും കൂട്ടാ യും മുന്നേറ്റങ്ങൾ ഉണ്ടാകണം. ഇവയൊന്നും ഒരു തലത്തിലും സഭ യിൽ ഇന്നു സംഭവിക്കുന്നില്ല. സഭാ വിഭജനത്തിന്റെ അതിർത്തി കടന്ന് മറുഭാഗവുമായി സൗഹൃ ദവും വിശ്വാസ്യതയും സൃഷ്ടി ക്കുവാനുള്ള ചർച്ചകൾക്കു പകരം വിദ്വേഷത്തിന്റെ വിഷപ്പുക തുപ്പു ന്ന സഭാ നേതാക്കന്മാർക്ക് ഐക്യ ശ്രമങ്ങൾ തടസപ്പെടുത്തുവാൻ മാത്രമേ സാധ്യമാകൂ.

സുപ്രീം കോടതിയിൽ നിന്നു ണ്ടായ വിധി ഐക്യത്തിനുള്ള ചട്ട ക്കൂടാകുവാൻ പര്യാപ്തമാണ്. അത് സഭാചരിത്രവും തെളിവു കളും ന്യായവുമൊക്കെ അടിസ്ഥാ നപ്പെടുത്തി നൽകപ്പെട്ടിട്ടുള്ളതാ ണ്. ആ വിധിയോടെ അടിസ്ഥാന തർക്കവിഷയത്തിന് യഥാർത്ഥ പരിഹാരം സൃഷ്ടിക്കപ്പെട്ടതാണ്. എന്നാൽ അത് സഭൈക്യത്തിന് അടിസ്ഥാനമാക്കുവാൻ പൊതു വായ അംഗീകാരം നേടേണ്ടതുണ്ട്. തൽസംബന്ധമായ പഠനങ്ങൾ, ഔപചാരിക ചർച്ചകൾ, വിശദീക രണങ്ങൾ, വിധി വ്യാഖ്യാനങ്ങൾ, വിശദീകരണങ്ങൾ എന്നിവയെ ല്ലാം ആവശ്യമാണ്. ഇവയൊക്കെ യഥാവിധി നടക്കുമ്പോഴാണ് ഒരു സഭാ സമൂഹത്തെ ഐക്യത്തിലേ ക്കും സമാധാനത്തിലേക്കും നയി ക്കാനാവുക.

പണ്ടു കാലത്തു നടന്ന ഒരു സഭാ പുനരൈക്യത്തിന്റെ ചരിത്ര ത്തിൽ നിന്ന് ചില പാഠങ്ങൾ വായ നക്കാരുടെ ശ്രദ്ധയിൽ കൊണ്ടുവ രുന്നതിന് ഇവിടെ ശ്രമിക്കുകയാ ണ്. എ.ഡി. 325ൽ നിഖ്യായിൽ കൂടിയ ആദ്യത്തെ എക്യൂമെനി ക്കൽ സുന്നഹദോസിൽ വച്ച് സഭ യിൽ പുത്രൻ തമ്പുരാന്റെ ആള ത്തം സംബന്ധിച്ച തർക്കത്തിന് പരിഹാരമുണ്ടായി. പുത്രന് പിതാ വിന്റെ അതേ സാരാംശം (homo ousios Patru) എന്ന പ്രഖ്യാപനം വന്നു. അതിന് ചക്രവർത്തിയുടെ അംഗീകാരവും ലഭിച്ചു. എന്നാൽ എക്യുമെനിക്കൽ കൗൺസിലിന്റെ തീരുമാനവും ചക്രവർത്തിയുടെ അംഗീകാരവും നേടിയ ഈ നിർവ്വ ചനം സഭാ വിശ്വാസമായി അംഗീ കരിക്കപ്പെടുന്ന വിഷയത്തിൽ ശ ക്തമായ എതിർപ്പുണ്ടായി. സഭാ ധികാര-രാഷ്ട്രീയ കേന്ദ്രങ്ങൾക്ക് ഈ പ്രതിരോധം അമർച്ച ചെയ്യാ നായില്ല. സഭാ സമൂഹം വിഭജിക്ക പ്പെട്ടു. നിഖ്യാ വിശ്വാസപ്രമാണ ത്തിന്റെ പ്രാമാണികതയും രാഷ്ട്ര ത്തിന്റെ അംഗീകാരവും ശരിയായി രുന്നെങ്കിൽ പോലും വിശ്വാസ നിർ വ്വചനത്തിന്റെ ആധികാരികത പൊ തുവായി ജനത്തെക്കൊണ്ട് അംഗീ കരിപ്പിക്കാൻ കഴിയാതെ വന്നു. കിഴക്കൻ റോമാസാമ്രാജ്യത്തിലെ ക്രൈസ്തവ സഭ നെടുകെ വിഭജി തമായി. അതായത് ശരിയായും നിയമപരമായും, വിശ്വാസ നിർവ്വ ചനവും തർക്ക പരിഹാരവും ഉണ്ടാ യെങ്കിൽ പോലും വിഷയവുമായി ബന്ധപ്പെട്ട കാര്യങ്ങളെക്കുറിച്ചുള്ള സംശയങ്ങൾ ദുരീകരിക്കപ്പെട്ടില്ല. അങ്ങനെ സഭാ വിശ്വാസികൾ സത്യവിശ്വാസികൾ, അറിയോസു കാർ, അർദ്ധ അറിയോസുകാർ എന്നിങ്ങനെ വിഭജിതരായി. ഈ വിഷയം എങ്ങനെയാണ് പരിഹരി ക്കപ്പെട്ടത് എന്നാണ് നമുക്ക് അന്വേ ഷിക്കേണ്ടത്.

അറിയോസിനു ശേഷം ആ പക്ഷക്കാരുടെയിടയിൽ ശ്രദ്ധിക്ക പ്പെട്ട ഒരു സൈദ്ധാന്തികനായിരു ന്നു എവുനോമിയസ്. ജനിക്കാത്ത വൻ (unbegotten) എന്നത് ദൈവ ത്തിന്റെ അടിസ്ഥാന സ്വഭാവത്തെ സൂചിപ്പിക്കുന്നതാകയാൽ ജനിച്ച (begotten) പുത്രന് പിതാവിന്റെ അതേ സാരാംശം (ഉസിയ) ഇല്ല എന്നതായിരുന്നു അദ്ദേഹം നിഖ്യാ വിശ്വാസത്തിനെതിരെ ഉയർത്തിയ വാദമുഖം. അതു പോലെ തന്നെ സുവിശേഷങ്ങളിൽ യേശു തന്റെ അജ്ഞത പ്രകടിപ്പിക്കുന്ന ഭാഗ ങ്ങൾ, പിതാവ് തന്നെക്കാൾ വലി യവനാണ് എന്ന യേശുവിന്റെ പ്രസ്താവനകൾ എന്നിവയെല്ലാം ഇതുമായി ബന്ധപ്പെട്ട നിരാസത്തി നുള്ള തിരുവചനത്തെളിവുകളായി അവതരിപ്പിക്കപ്പെട്ടു. കൂടാതെ പിതാവിന്റെ അതേ സാരാംശം സ മസോട്ടയിലെ പൗലോസ് എന്ന മേൽപ്പട്ടക്കാരന്റെ നിലപാട് അര

നൂറ്റാണ്ട് മുമ്പ് അന്ത്യോഖ്യായിൽ ചേർന്ന പ്രാദേശിക സുന്നഹദോസ് തള്ളിയിരുന്ന കാര്യവും ചൂണ്ടിക്കാണിക്കപ്പെട്ടു. ഈ വിഷയത്തിന്റെ അടിസ്ഥാനത്തിൽ സഭയിൽ ഭിന്നതയും പിളർപ്പും രൂക്ഷമായി. ഈ സന്ദർഭത്തിലാണ് കപ്പദോക്യൻ പിതാക്കന്മാർ എന്ന് പിൽക്കാലത്ത് അറിയപ്പെട്ട കേസറിയായിലെ മാർ ബസേലിയോസ്, നാസിയാൻസിലെ മാർ ഗ്രിഗോറിയോസ്, നബിയാൻസിലെ മാർ ഗ്രിഗോറിയോസ് എന്നിവർ രംഗപ്രവേശം ചെയ്തത്. ഭിന്നത പരിഹരിക്കുന്നതിന് രാഷ്ട്രീയ-സഭനേതൃത്വങ്ങൾ പരാജയപ്പെട്ടിടത്ത് അനുരഞ്ജനം വഴിയുള്ള ഐക്യശ്രമം വിജയിച്ചത്, ഈ പിതാക്കന്മാർ വിവിധ തലങ്ങളിൽ നടത്തിയ പരിശ്രമങ്ങളുടെ ഫലമായിട്ടായിരുന്നു.

സഭാ സുന്നഹദോസിന്റെയും രാഷ്ട്രത്തിന്റെയും തീരുമാനങ്ങൾക്കൊണ്ടുമാത്രം ഭിന്നത പരിഹരിക്കപ്പെട്ടില്ല എന്ന തിരിച്ചറിവായിരുന്നു ആ പിതാക്കന്മാരെ അനുരഞ്ജന ശ്രമങ്ങൾക്ക് പ്രേരിപ്പിച്ചത്. നിഖ്യായിലെ വിശ്വാസപ്രമാണം നിലനിർത്തുക എന്നത് അവരുടെ ലക്ഷ്യമായിരുന്നു. അതു സംബന്ധിച്ച വിമർശനങ്ങൾക്ക് മറുപടി നൽകുക തൽസംബന്ധമായ വ്യാഖ്യാനങ്ങളിൽ ഉണ്ടായ പോരായ്മകൾ പരിഹരിക്കുക, അതു വഴി അതിന് സാർവ്വത്രിക അംഗീകാരം നേടുക എന്നിവ അതിനുള്ള മാർഗ്ഗമായി അവർ കണ്ടെത്തി. അതിനു വിശ്വാസം ഏറ്റുപറഞ്ഞാൽ മാത്രം പോരാ. പ്രത്യുത, അതു സംബന്ധിച്ച വിമർശനങ്ങളുടെ അടിസ്ഥാനത്തിൽ അത് പുനരാവിഷ്കരിച്ച് അതിന് സാർവ്വത്രിക അംഗീകാരം നേടുകയാണ് ആ വിശ്വാസം നിലനിർത്തുന്നതിനുള്ള വഴി എന്നവർ മനസ്സിലാക്കിയതാണ് പ്രശ്ന പരിഹാരത്തിന് കാരണമായത്. രാജകീയ പിൻബലത്തോടെ സഭയുടെ നിലപാട് അടിച്ചേൽപ്പിക്കാനുള്ള ശ്രമമല്ല അവിടെ നടന്നത്.

മാർ ബസ്സേലിയോസ് യൗനോമിയോസിന്റെ ചിന്തയുടെയും വാദത്തിന്റെയും ദൗർബല്യങ്ങളും ന്യൂനതകളും ചൂണ്ടിക്കാണിച്ചു. ജനിക്കാത്തവൻ (unbegetten) എന്ന ദൈവത്തെക്കുറിച്ചുള്ള പരാമർശത്തിന് തിരുവചന പിൻബലമില്ലായെന്ന് അദ്ദേഹം വ്യക്തമാക്കി. ദൈവത്തെ സംബന്ധിച്ചുള്ള ചിന്തകളുടെ ആധാരം തിരുവചനമായിരിക്കേണ്ടതാണ്. അതുകൊണ്ട് ആ പദം ആധാരമാക്കിയ വേദശാസ്ത്ര വിചിന്തനങ്ങളും വാദങ്ങളും തിരുവചനപ്രകാരം ന്യായീകരണം ഉള്ളവയല്ല എന്നദ്ദേഹം സമർത്ഥിച്ചു. മാത്രമല്ല ജനിക്കാത്തവൻ എന്ന പ്രയോഗം ദൈവത്തിന്റെ സാരാംശം വെളിപ്പെടുത്തുന്നില്ല. അതു കേവലം ദൈവത്തിന്റെ ഒരു വിശേഷണം (attribute) ആയി പറയപ്പെടുന്നു എന്നു മാത്രം. അതു പോലെ തന്നെ യേശുവിന്റെ ചില പ്രസ്താവനകളിൽ പ്രകടമാകുന്നു എന്ന് പറയുന്ന അജ്ഞത (ignorance), മാനുഷിക പരിമിതികൾ, തന്റെ ആവശ്യങ്ങൾ എന്നിവയൊന്നും യേശുവിന്റെ ദൈവികത നിരാകരിക്കുന്നതിനുള്ള തെളിവുകൾ അല്ല, അവ വ്യാഖ്യാനിക്കപ്പെടേണ്ടത് താത്വികമായിട്ടല്ല പ്രത്യുത ദൈവീക പദ്ധതി (oikononia) ആധാരമാക്കിയാണ്. കൂടാതെ വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിന്റെ ആദ്യ അദ്ധ്യായത്തിൽ പുത്രന്റെ നിത്യതയിലുള്ള ജനനം, പിതാവുമായ നിത്യ നിലനിൽപ്പ് എന്നിവ വ്യക്തമാക്കപ്പെടുന്നുണ്ട്. ഇങ്ങനെ എവുനോമിയസ്സിന്റെ നിലപാടിലെ ന്യൂനത മാർ ബസ്സേലിയോസ് വെളിപ്പെടുത്തി.

നിഖ്യാ വിശ്വാസപ്രമാണത്തിന്റെ ആധികാരികത അതിന്റെ ആവർത്തനത്തിലൂടെ സാധിക്കാവുന്ന കാര്യമായി അദ്ദേഹം കണ്ടില്ല. നേരേ മറിച്ച് അത് വേദ-ശാസ്ത്ര യുക്തിഭദ്രമായി പുനർവ്യാഖ്യാനം ചെയ്യപ്പെടേണ്ടതാണെന്ന് അദ്ദേഹത്തിന് ബോധ്യപ്പെട്ടു. പിതാവിനും പുത്രനും ദൈവീകതയിലുള്ള പൊതുത്ത (commonality) മാണ് 'ഉസിയ' എന്നദ്ദേഹം പറയുന്നു. ഉസിയ ഒരു വർഗ്ഗവസ്തു (generic substance) വാണ്. എന്നാൽ പിതാവിനും പുത്രനും പൊതുവായ സാരാംശം ഉള്ളപ്പോൾ തന്നെ തനതായ വ്യക്തിത്വം (individuality) വ്യതിരക്തത (distinctiveness) എന്നിവ അവരുടെ ആളത്തം (personality) പ്രവർത്തനം (activity) വ്യവഹാരം (operation) എന്നിവയുണ്ട്.- അതായത് പൊതുവായ ദൈവികത്വം നിലനിൽക്കുമ്പോഴും അവരുടെ വ്യക്തിപരത (individuality)യും സ്വത്വ (identity) വും നഷ്ടപ്പെടാതെ-നിലനിൽക്കുന്നു. ഈ വ്യക്തിപര സ്വത്വത്തെ അദ്ദേഹം hypostasis എന്നു വിളിക്കുന്നു. അതുകൊണ്ട് ദൈവത്വത്തിൻ തുല്യതയും ഐക്യവും വിഭജനവും സാധ്യമെന്ന് അദ്ദേഹം സമർത്ഥിച്ചു. നിഖ്യാ വിശ്വാസ പ്രമാണത്തിന്റെ വിശ്വാസ്യതയും അംഗീകാരവും നേടിയെടുക്കാൻ മാർ ബസേലിയോസിന്റെ ചിന്തകളും രചനകളും ഇടപെടലുകളും ഏറെ സഹായകമായി.

നാസിയാൻസിലെ മാർ ഗ്രിഗോറിയോസും ഈ ചിന്താഗതിയിലും ലക്ഷ്യത്തിലും നിലകൊണ്ട് ഈ വിഷയം ചർച്ച ചെയ്യുന്നു. വി. ത്രിത്വത്തിൽ 'അനാർക്കിയും' 'പോളിയാർക്കിയും' അല്ല 'മൊണാർക്കി'യാണ് എന്നദ്ദേഹം ചിന്തിക്കുന്നു. വി. ത്രിത്വത്തിലെ ആളത്തങ്ങൾക്കിടയിലെ ഐക്യം, മഹത്വത്തിലുള്ള തുല്യത, പ്രവർത്തനത്തിലുള്ള യോജിപ്പ് എന്നിവ മൂന്ന്

ആളത്തങ്ങളെയും ഏകദൈവമാക്കുന്നു. വ്യക്തിത്വത്തിൽ മൂന്നാണെങ്കിലും സാരാംശത്തിൽ വിഭാഗീയതയും വിഭജനവുമില്ല. അദ്ദേഹത്തിന്റെ കാഴ്ചപ്പാടിൽ Even if they are numerically three they are one in essence എന്നതാണ്. ദൈവത്തിൽ ഒരു ഉസിയായും മൂന്ന് ഹൈപോസ്റ്റാസിസും എന്ന ചിന്ത വഴി പുത്രന്റെ ദൈവത്വം സ്ഥാപിക്കുന്നതിനും ദൈവത്തിന്റെ ഐക്യം ഉറപ്പിക്കുന്നതിനും യുക്തിഭദ്രമായ രീതിയിൽ നാസിയാൻസിന് കഴിഞ്ഞു. നിഖ്യാ വിശ്വാസപ്രമാണം ഉറപ്പിക്കുന്നതിനും, സംശയങ്ങൾ ദൂരീകരിക്കുന്നതിനും അദ്ദേഹത്തിന്റെ ശ്രമം വിജയിച്ചു.

മാർ ബസേലിയോസിന്റെ സഹോദരനായിരുന്നു നിസ്സായിലെ മാർ ഗ്രിഗോറിയോസ്. അദ്ദേഹം വി. ത്രിത്വത്തിലെ ആളത്തങ്ങളിൽ ആരംഭിച്ച് ഏക ദൈവ സിദ്ധാന്തത്തിലേക്ക് വരികയാണ് ചെയ്തത്. ദൈവം എന്ന സംജ്ഞ മനുഷ്യൻ എന്ന പദം പോലെ അമൂർത്തമാണ്. അതുകൊണ്ട് അവ്യക്തവുമാണ്. അതുകൊണ്ട് മാർ ഗ്രീഗോറിയോസ് വി. ത്രിത്വത്തിലെ വ്യക്തികളുടെ അവതരണത്തിലൂടെ ദൈവത്തിന്റെ ഭാവങ്ങളും അവ തമ്മിലുള്ള ഐക്യവും പ്രാകാശിപ്പിക്കുന്നു. അതായത് അദ്ദേഹം ദൈവത്തെ മനസ്സിലാക്കുന്നത് പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ ആളത്തങ്ങളിലൂടെയും അവയുടെ സംസർഗ്ഗ (communion) ത്തിലൂടെയും ആണ്. ആളത്തങ്ങളിൽ ആരംഭിച്ച് ഐക്യദൈവ ദർശനത്തിൽ എത്തിച്ചേരുന്ന രീതിയാണ് അദ്ദേഹം അവലംബിക്കുന്നത്. ഇവിടെ ദൈവ വ്യക്തിത്വങ്ങളിൽ ഊന്നി അവയുടെ കൂട്ടായ്മയിൽ ദൈവത്തിന്റെ ഐക്യവും ഏക ഉസിയായും വിശദീകരിക്കുകയാണ്. അതായത് ദൈവത്തെ സംബന്ധിച്ച് ഒരു 'സംഭ്രാതൃത്വ ധാരണ' communitarian concept യാണ് മാർഗ്രീഗോറിയോസിനുള്ളത്. ഇത് വിശദമാക്കുവാൻ അദ്ദേഹം മനുഷ്യന്റെ ഉദാഹരണം എടുക്കുന്നു. മനുഷ്യനെ നാം മനസ്സിലാക്കുന്നത് വ്യക്തിയിലൂടെയാണ്. മനുഷ്യൻ എന്ന അമൂർത്ത (abstract) പ്രതിഭാസത്തിലൂടെയല്ല. ഒരു വ്യക്തിയുടെ പേരു നമുക്കു ലഭിക്കുന്നു എങ്കിൽ ആ അവ്യക്തത മാറുന്നു. അതായത് വ്യക്തിരൂപത്തിന് സ്വഭാവം, തത്വം എന്നിവയെക്കാൾ മുൻഗണന കൊടുത്ത് ആ മനുഷ്യനിലൂടെ മനുഷ്യത്വത്തെ ഗ്രഹിക്കുന്നു. അതുപോലെ ദൈവത്തെ മനസ്സിലാക്കുന്നത് ദൈവിക ആളത്തങ്ങളെ മനസ്സിലാക്കുക വഴിയാണ്. അങ്ങനെ വി. ത്രിത്വത്തിലെ ആളത്തങ്ങളെ അറിഞ്ഞ് സനാതന ദൈവിക തത്വത്തെ മനസ്സിലാക്കുകയാണ്. അതുപോലെ ഭാഷാ വ്യാകരണത്തിന്റെ പരിപ്രേക്ഷ്യത്തിൽ ഉസിയായും ഹൈപ്പോസ്റ്റാസിസും അദ്ദേഹം പൊതുവും വ്യക്തിപരവും ആയ തലങ്ങളിലും വിശദീകരിക്കുന്നുണ്ട്.

നിഖ്യായിൽ സഭയുടെ സത്യവിശ്വാസത്തിന്റെ ക്രോഡീകരണം നടന്നു. അത് സഭയിൽ സാർവ്വത്രികമായി നടപ്പിലാക്കുവാനുള്ള സംവിധാനവും അന്നുണ്ടായിരുന്നു. എങ്കിലും അത് സഭയെ പിളർപ്പിലെത്തിക്കുകയാണുണ്ടായത്. എന്നിരുന്നാലും കപ്പദോക്കിയൻ പിതാക്കന്മാർ അവരുടെ പഠനം, ചിന്തകൾ, രചനകൾ, ആശയ സംവേദനം, സ്വതന്ത്രമായ സമ്പർക്കം, വിഘടിച്ച് നിന്നവരുമായ ഇടപെടൽ എന്നിവവഴി നിഖ്യാവിശ്വാസത്തിന് സാധുത സൃഷ്ടിച്ചു. അങ്ങനെ അന്നത്തെ സഭയിൽ ഐക്യവും സമാധാനവും ഉണ്ടായി.

വിശ്വാസത്തിൽ വ്യത്യാസം വരുത്തിയല്ല ഈ നേട്ടം കൈവരിച്ചത്. മറിച്ച് വിശ്വാസ നിർവ്വചനത്തിന് അർത്ഥവത്തും തിരുവചനാധിഷ്ഠിതവുമായ വ്യാഖ്യാനങ്ങളും വിശദീകരണങ്ങളും നൽകി വിശ്വാസികളെ ബോധ്യപ്പെടുത്തിയായിരുന്നു. സഭയും രാഷ്ട്രവും അതതിന്റെ രീതിയിൽ വിശ്വാസസ്ഥിരീകരണത്തിന് ശ്രമിക്കുകയുണ്ടായി. എങ്കിലും കപ്പദോക്കിയൻ പിതാക്കന്മാരുടെ ശ്രമകരവും വേദാധിഷ്ഠിതവും സർവ്വോപരി സന്തുലിതവും സർവ്വാദരണീയവുമായ നടപടികളും വഴിയായിരുന്നു ഈ ഐക്യസംരംഭം വിജയത്തിലെത്തിയത്. അവർ നിഖ്യാ വിശ്വാസ സംഹിതയ്ക്ക് സാർവ്വത്രിക അംഗീകാരം നേടിക്കൊടുത്ത് സഭയിലെ ഭിന്നത അവസാനിപ്പിച്ചു.

സഭയിൽ ആശയക്കുഴപ്പവും ഭിന്നതയും ഉണ്ടാകുന്ന സന്ദർഭങ്ങളിലെല്ലാം സഭയിൽ നിന്നു തന്നെ ചിന്താശേഷിയും ദീർഘവീക്ഷണവും, സഭാസ്നേഹവും, ജ്ഞാനവും സ്വാതന്ത്ര്യബോധമുള്ളവർ പ്രവാചക ദൗത്യബോധത്തോടെ ഐക്യാന്വേഷണങ്ങൾക്ക് മുമ്പിട്ടിറങ്ങേണ്ടതാണ്.

സമീപകാലത്ത് നീണ്ട വ്യവഹാരങ്ങൾക്കും പഠനങ്ങൾക്കും വിശകലനങ്ങൾക്കും ശേഷം സഭാതർക്കത്തിന് സുപ്രിം കോടതിയുൾപ്പെടെയുള്ള ബഹു. സിവിൽ കോടതികൾ പരിഹാരം കണ്ടെത്തി. ഈ പരിഹാരത്തിന് സഭയിൽ സാർവ്വത്രിക അംഗീകാരം നേടിയെടുക്കുകയാണ് ഇന്നത്തെ ആവശ്യം. സർക്കാർ സംവിധാനങ്ങളുടെ സഹകരണം കൊണ്ടുമാത്രം സഭയിൽ ഐക്യം ഉണ്ടാവുകയില്ല. വിശ്വാസികളുടെ മനസ്സുകളെ വ്യത്യാസപ്പെടുത്തി, വൈരവും പകയും ഇല്ലായ്മ ചെയ്ത് പകരം സ്നേഹവും, സഹകരണബോധവും, വിശ്വാസവ്യക്തതയും അവരിൽ വളർത്തിയെടുത്ത് ഐക്യത്തിലേക്കും സമാധാനത്തിലേക്കും അവരെ നയിക്കേണ്ടതുണ്ട്. ഇത് സിവിൽ കോടതി വിധി

ആധാരമാക്കിത്തന്നെ ആയിരിക്കണം. എന്നാൽ അതിനു സഹായകമായ ചിന്തകളും, രചനകളും, ആശയ സംവേദനവും വ്യക്തി-സംഘമുന്നേറ്റങ്ങളുമെല്ലാം ഉണ്ടാകണം. കാരണം സത്യവും നീതിയും ബോധ്യപ്പെട്ടുകൊണ്ടുള്ള ഐക്യത്തിലൂടെയാകണം സമാധാന സ്ഥാപനം. അതു മാത്രമേ ശാശ്വതമായിരിക്കുകയുള്ളൂ. നിഖ്യാ സുന്നഹദോസിൽ ക്രോഡീകൃതമായ സഭാ വിശ്വാസം സാർവ്വത്രിക അംഗീകാരം നേടുവാൻ കപ്പദോക്കിയൻ പിതാക്കന്മാർ രംഗത്തുവന്നതുപോലെ മലങ്കരസഭയുടെ ഈ വിഷമസന്ധിയിലും വിശ്വാസവും, വിജ്ഞാനവും വിശാല വീക്ഷണവും, ആർജ്ജവവും പരസ്പരാദരവും പ്രവാചക ദൗത്യ ബോധവുമുള്ള നേതാക്കൾ ഉയർന്നുവരാൻ ദൈവം ഇടവരുത്തട്ടെ.

എല്ലാവർക്കും ഉയിർപ്പുപെരുന്നാളിന്റെ ഊഷ്മളാശംസകൾ നേരുന്നു.

സസ്നേഹം,

നിങ്ങളുടെ
അത്താനാസ്യോസ് തോമസ്
മെത്രാപ്പോലീത്ത

**കാലികം**

# ഇടയന്മാർ മാർഗ്ഗം വിടുന്നു

**റവ. ഡോ. വത്സൻ തമ്പു**

തന്റെ വിശ്വാസത്തെ ഗൗരവമായി കാണുന്ന ഒരു കേരള ക്രിസ്ത്യാനിയോട് അദ്ദേഹത്തിന്റെ ഇപ്പോഴത്തെ ഏറ്റവും ഗൗരവപൂർവ്വമായ പരിഗണനയെന്ത് എന്ന് ചോദിച്ചുനോക്കൂ. 'സഭയിലെ അഴിമതിയിൽ നിന്ന് ഞങ്ങളെ രക്ഷിക്കണമേ' എന്ന മറുപടി ആയിരിക്കും തീർച്ചയായും നിങ്ങൾക്ക് ലഭിക്കുക. ഞാൻ എന്റെ Face Book, Linked In pages മുതലായവ വഴി കൂടെക്കൂടെ ആയിരക്കണക്കിന് ക്രിസ്തീയ സഹോദരങ്ങളുമായി സംവദിക്കാറുണ്ട്. നേരിട്ട് വ്യക്തിപരമായി ചർച്ചകൾ നടത്താറുള്ളവർ കൂടാതെ കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള ഇരുപത്തി മൂവായിരം പേരെങ്കിലും ഈ കൂട്ടത്തിൽ പെടും. സഭയുടെ ഇന്നത്തെ ദു:സ്ഥിതിയിൽ ജനങ്ങൾക്കിടയിൽ വ്യാപകമായ രോഷവും പ്രതിഷേധവും ഉണ്ട് എന്നത് തർക്കമറ്റ വസ്തുതയാണ്.

ഞാൻ ഡൽഹി സെന്റ് സ്റ്റീഫൻസ് കോളജ് പ്രിൻസിപ്പൽ സ്ഥാനം വഹിച്ചിരുന്ന 2007-2016 കാലഘട്ടത്തിൽ ആയിരക്കണക്കിന് ക്രിസ്ത്യൻ ചെറുപ്പക്കാരെ ജോലിക്കും കോളജ് പ്രവേശനത്തിനും മറ്റുമായി ഇന്റർവ്യൂ ചെയ്തിട്ടുണ്ട്. അവരിൽ 75% വും കേരളത്തിൽ നിന്നുള്ളവരായിരുന്നു. അവരിൽ തന്നെ വലിയ പങ്ക് തങ്ങളുടെ സഭയുമായി വൈകാരികമായും, ആത്മീയമായും അകന്നു കഴിഞ്ഞിട്ടുള്ളവരായിട്ടാണ് എനിക്ക് മനസ്സിലാക്കാൻ സാധിച്ചത്. ക്രിസ്ത്യാനികൾ എന്ന നിലയിൽ ജോലി, പ്രവേശനാദികൾക്ക് ഏറെ സാധ്യതകൾ ഉണ്ടായിരുന്നിട്ടും ആ നിലയിലുള്ള ആനുകൂല്യം അവരിൽ ബഹുപൂരിപക്ഷം പേരും ആഗ്രഹിച്ചില്ല. ഞാൻ ഇന്റർവ്യൂ ചെയ്ത അധികംപേരും സഭാ ജീവിതം അവർക്ക് ഒരു വിധത്തിലും ആകർഷകമോ പ്രചോദനപ്രദമോ ആയി അനുഭവപ്പെടാത്തവിധം പൊളളയും വിരസവും പൊയ്മുഖമണിഞ്ഞതുമാണെന്നാണ് പറഞ്ഞത്. അവരൊക്കെ സഭയെ ഉപേക്ഷിച്ചു കഴിഞ്ഞു. ക്രിസ്തീയ സമുദായത്തിലാകെ ഈ വസ്തുത അറിവുള്ളതാണ്.

ഇതിനൊരു കാരണമുണ്ട്. ലളിതമായി പറഞ്ഞാൽ ഇപ്പോൾ ക്രിസ്തു സഭയ്ക്കുവെളിയിലും പണം (മാമോൻ) സഭയ്ക്കുള്ളിലുമാണ്. കഴിഞ്ഞമൂന്നു പതിറ്റാണ്ടുകളിലായി വിവിധ സഭാ വിഭാഗങ്ങളുമായി എനിക്ക് വളരെയടുത്ത് ഇടപെടേണ്ടിവന്നിട്ടുണ്ട്. ക്രിസ്തുവിനോടുള്ള വിശ്വസ്തതയ്ക്ക് ഏതെങ്കിലും പ്രലോഭനം വഴി ഭംഗം വരാതെ നിലകൊള്ളുന്ന ഒരൊറ്റ സഭയെപോലും കാണാൻ എനിക്ക് ഇടയായിട്ടില്ല. യേശുക്രിസ്തു സഭയുടെ പ്രഭു (Lord) അല്ലാതായിരിക്കുന്നു. മറിച്ച് മാമോനാണ് പ്രഭു. നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ അഴിമതിക്ക് പര്യായമായി ഭവിച്ചിരിക്കുന്നു. പ്രശ്നമിതാണ്. ക്രിസ്ത്യൻ യുവാക്കൾക്കിടയിൽ സഭ ക്രിസ്തു കേന്ദ്രീകൃതമാണെന്ന ധാരണ പുലർത്താൻ കഴിയാത്ത ദുരവസ്ഥ വന്നിരിക്കുന്നു. യേശു പറഞ്ഞു, "ഒരു വൃക്ഷം അറിയപ്പെടുന്നത് അതിന്റെ ഫലം കൊണ്ടാണ്." സഭ ഒരു മാമോൻ കേന്ദ്രീകൃത വൃക്ഷമായിത്തീർന്ന നിലയ്ക്ക് ക്രിസ്തു കേന്ദ്രീയതയുടെ ഫലം അതിന് പുറപ്പെടുവിക്കുവാൻ കഴിയുകയില്ല. കേരളത്തിലെ ക്രിസ്തീയ സമൂഹം ഒരു ആത്മീയ ക്ഷാമത്തിൽ എരിപിരി കൊള്ളുകയാണ്.

ഇന്നത്തെ യുവജനങ്ങളെ സംബന്ധിച്ച ഒരു നല്ലകാര്യം അവരുടെ ബോധ്യത്തിനു നിരക്കാത്ത ആചാരങ്ങളുമായി അവരെ നിർബ

ന്ധിച്ച് പൊരുത്തപ്പെടുത്തുവാൻ സാധ്യമല്ല എന്നുള്ളതാണ്. എന്റെ തലമുറയുടെ കാലത്ത് ക്രിസ്ത്യാനികൾ അവരുടെ സഭ അനുശാസിക്കുന്ന നടപടികൾ മാതാപിതാക്കളെയും മറ്റു മുതിർന്നവരേയും ധിക്കരിക്കാതെ പുലർത്തിപ്പോന്നു. ദൈവത്തിനു നന്ദി. എന്നാൽ ഇന്നത്തെ യുവത്വം അവർക്ക് തോന്നാത്ത മതപരത അഭിനയിക്കാൻ തയ്യാറല്ല. മുഖംമൂടി അണിയാൻ അവർ ഒരുക്കമല്ല. സഭയോടുള്ള അവരുടെ പ്രകടമായ അനാകർഷകത്വം മുഖം മൂടി ധരിച്ച വൈദികരുടേയും ബിഷപ്പുമാരുടെയും ആത്മീയതയെക്കാൾ മഹത്തരമായി ഞാൻ കരുതുന്നു.

സഭകളുടെ ഇന്നത്തെ ശാപം അവ ധനാധിക്യത്തിന്റെ വിഴുപ്പു ചുമക്കുന്നു എന്നതാണ്. ഒരു ഉദാഹരണം പറഞ്ഞാൽ സി.എസ്.ഐ.സഭയ്ക്ക് സ്വന്തമായി മൂന്നു ലക്ഷം കോടി രൂപ വില വരുന്ന ഭൂസ്വത്തു തന്നെയുണ്ട്. ഈ സ്വത്തുക്കളെല്ലാം കൈകാര്യം ചെയ്യുന്നത് വൻ അഴിമതി (mega corruption)യുടെ കുഹരവാസികളടങ്ങുന്ന ട്രസ്റ്റുകളാണ്. ഈ ധനത്തിന്റെയെല്ലാം യഥാർത്ഥ ഉടമസ്ഥരായ സഭാംഗങ്ങളിൽ നിന്ന് സ്വത്തുക്കളുടെ യഥാർത്ഥ വിവരങ്ങൾ മറച്ചു സൂക്ഷിക്കുന്നു. പള്ളി വിഴുങ്ങികൾ വസ്തുക്കൾ വിറ്റ് പണമെല്ലാം ബിഷപ്പിനെ പറ്റിക്കൂടി നിൽക്കുന്ന പരാദ സംഘങ്ങളൊടൊപ്പം കൈക്കലാക്കുന്നു. വൻ അഴിമതിയുടെ പേരിൽ അടുത്ത കാലത്ത് സി.എസ്.ഐ സഭയിലെ മുൻ മോഡറേറ്റർ ജയിലിലായിരുന്നു. ബിഷപ്പ് കാർഡിനൽ ആലഞ്ചേരിയുടെ പേരിലുള്ള അഴിമതി ആരോപണം വിശദീകരണം ആവശ്യമില്ലാത്തവിധം കുപ്രസിദ്ധമാണ്.

മിക്ക പ്രൊട്ടസ്റ്റന്റ് ബിഷപ്പുമാരും വൻ അഴിമതിയിലേക്ക് ആകൃഷ്ടരാകുവാൻ ഒരു കാരണമുണ്ട്. അവരുടെ തെരെഞ്ഞെടുപ്പു വിജയത്തിനുവേണ്ടി അവർ വൻ തുകകളാണ് മുടക്കുന്നത്. പണത്തിന്റെ പിൻബലത്തിലാണ് ഒരു വൈദികൻ ബിഷപ്പായി തിരഞ്ഞെടുക്കപ്പെടുന്നത്. ഇന്നത്തെ മെത്രാൻ തിരഞ്ഞെടുപ്പ് രാഷ്ട്രീയ തിരഞ്ഞെടുപ്പുകളേക്കാൾ തരംതാഴ്ന്നതാണെന്ന് പറയാതെ വയ്യ. രാഷ്ട്രീയ തെരെഞ്ഞെടുപ്പുകളിലെ സ്ഥാനാർത്ഥികൾ തെരെഞ്ഞെടുപ്പ് കമ്മീഷനോട് 'അക്കൗണ്ടബി'ളാണ്. എന്നാൽ മെത്രാൻ സ്ഥാനാർത്ഥികൾക്ക് വിശ്വാസിസമൂഹത്തോടും ദൈവത്തോടുപോലും 'അക്കൗണ്ടബിലിറ്റി' ഇല്ല. ദൈവികതയുടെയോ, അഴിമതിയുടെയോ പേരിൽ പള്ളി വളപ്പിനു വെളിയിൽ ഏതെങ്കിലും അപവാദം ഉയർന്നു കേട്ടാൽ സംഗതി വലിയ ഒച്ചപ്പാടായിത്തീരും. 'സഭ അപകടത്തിൽ' എന്ന യുദ്ധാഹ്വാനം മുഴങ്ങും. അതേ സമയം സഭയ്ക്കുള്ളിൽ നിന്നുയരുന്ന വിമത സ്വരം നേതൃത്വം ഉരുക്കുമുഷ്ടികൾ കൊണ്ട് അമർച്ച ചെയ്യുകയും ചെയ്യും.

ബിഷപ്പുമാരുടെ തെരെഞ്ഞെടുപ്പു കഴിഞ്ഞാൽ അവർക്കു ചുറ്റും 'വണ്ടിക്കച്ചവടക്കാരുടെ' ഒരു വലയം രൂപം കൊള്ളും. അക്കൂട്ടർ ബിഷപ്പുമാർക്ക് സംരക്ഷണമരുളുന്നു എന്ന മട്ടിൽ അവരെ ബന്ധികളാക്കുന്നു. മിക്ക ബിഷപ്പുമാരും ലാഭകരമായ ഈ തടവിൽ സന്തുഷ്ടരാണ്. അതിന്റെ വൻ നേട്ടങ്ങളിൽ അവർ ആസക്തർ (addicted) ആകുന്നു. ദാരിദ്ര്യ (ലാളിത്യ) ത്തിനും, വിശുദ്ധിക്കും പ്രതിജ്ഞ എടുത്തവരാണെങ്കിലും അവർ നയിക്കുന്ന ജീവിതശൈലി അവർക്കു തന്നെ അപവാദമാണ്. ഇതിന്റെയൊക്കെ ഫലമായി മെത്രാൻ പദവിയുടെ രണ്ട് അടിസ്ഥാന ചുമതലകളിൽ ഉറച്ചുനിൽക്കുന്ന ഒരു ബിഷപ്പിനെപ്പോലും ഇന്ന് കാണാനില്ല. വിശ്വാസത്തെ സംരക്ഷിക്കുകയും വൈദികരുൾപ്പെടെയുള്ള വിശ്വാസികൾക്ക് ആത്മീയ പോഷണമേകുകയാണ് ആ ചുമതലകൾ. എന്നാൽ അവർക്ക് ഇന്ന് താത്പര്യമുള്ളത് അധികാരത്തിലും പണത്തിലുമാണ്.

പുരാതന റോമൻ ഭരണമാതൃകയുടെ അവശേഷിപ്പും പലവിധത്തിൽ അഴിമതി നിറഞ്ഞതുമായ പള്ളി സ്വത്ത് കൈകാര്യം ചെയ്യൽ രീതി തുടരുന്നിടത്തോളം കാലം സഭയുടെ ഈ ദയനീയാവസ്ഥക്ക് മാറ്റമുണ്ടാവുകയില്ല. സഭ അക്കൗണ്ടബിലിറ്റി പ്രസംഗിക്കും. പക്ഷെ, അത് നിലവിൽ വരാൻ അനുവദിക്കുകയില്ല. താഴെ തട്ടിലെങ്കിലും അത് നടപ്പാക്കാൻ ശ്രമിച്ചാൽ സഭാനേതാക്കന്മാർ വിശ്വാസികളെ വഴിതെറ്റിക്കുകയും ഇളക്കിമറിക്കുകയും ചെയ്യും. വേണ്ടി വന്നാൽ ക്രിസ്ത്യാനികൾ വോട്ടുചെയ്യുന്നത് മെത്രാന്മാരുടെ ആജ്ഞപോലെയാണെന്ന് തെറ്റിദ്ധാരണയുള്ള രാഷ്ട്രീയ നേതാക്കളെ കൂട്ടുപിടിച്ച് സ്വന്തം 'ആടുകളെ' ആവേശം കൊള്ളിച്ച് തെരുവിലിറക്കി സംഖ്യാബലം കാണിച്ച് ഭീഷണി മുഴക്കും. ഇതൊക്കെ പരിഹാസ്യമായ നാടകീയ രംഗങ്ങൾ മാത്രമാണ്.

ജസ്റ്റിസ് വി.ആർ കൃഷ്ണയ്യരെ നേരിട്ട് പരിചയപ്പെടാനുള്ള ധന്യാവസരം എനിക്ക് ലഭിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉദ്ദേശ്യങ്ങളെ സംശയിക്കാൻ ഒരു കാരണവും ഞാൻ കാണുന്നില്ല. 'കേരളാ ക്രിസ്ത്യൻ ചർച്ച് പ്രോപ്പർട്ടീസ് ആൻഡ് ഇൻസ്റ്റിറ്റ്യൂഷൻ ബിൽ-2009'-ന് അദ്ദേഹം രൂപം കൊടുത്തതിൽ ഞാൻ സന്തുഷ്ടനായിരുന്നു. ചർച്ച് കമ്മീഷണറുമായി ബന്ധപ്പെട്ട ഏക വിഷയമൊഴികെ പ്രസ്തുത ബില്ലിലെ എല്ലാ വകുപ്പുകളും എനിക്ക് തികച്ചും അംഗീകാര യോഗ്യമായി തോന്നി. ഏതെങ്കിലും സമുദായത്തിൽപ്പെട്ട ഒരു റിട്ടയേർഡ് ഹൈക്കോടതി ജഡ്ജിയുടെ പദവിയിൽ

**വചന വിചാരം**

# മേലദ്ധ്യക്ഷർ ദൈവഭൃത്യർ, വിശ്വാസികൾ വിശുദ്ധ സമൂഹം

**തോമസ് അത്താനാസ്യോസ്**

**പൗ**ലോസ് അപ്പോസ്തലന്റെ കത്തുകൾക്കെല്ലാം ഘടനാസാദൃശ്യമുണ്ട്. യവനപാരമ്പര്യത്തിലുള്ള കത്തുകളുടെ മാതൃകയാണ് അദ്ദേഹം സ്വീകരിച്ചിട്ടുള്ളത്. ഓരോ കത്തിന്റെയും ആദ്യഭാഗത്ത് ആര് ആർക്ക് എഴുതുന്നു എന്നു ചേർത്തിരിക്കും. സ്വീകർത്താക്കളെയുള്ള സംബോധനയും അവർക്കുള്ള വന്ദനാസമർപ്പണവും ഉണ്ടായിരിക്കും. ഇതിനെ കത്തിന്റെ ആമുഖം (pre script) എന്ന് വിളിക്കുന്നു. അദ്ദേഹത്തിന്റെ റോമാ ലേഖനത്തിലെ പ്രാരംഭ വാക്യങ്ങളാണ് ഇത്തവണ തിരുവചനവിചാരത്തിന്റെ പ്രമേയം.

ആദ്യം സൂചിപ്പിക്കുന്നത് കത്തെഴുതുന്നത് ആരെന്നാണ്. ഒപ്പം തന്നെ തനിക്കൊരു വിശേഷണം കൂടി പൗലോസ് ചേർക്കുന്നു. അത് അദ്ദേഹത്തിന്റെ സ്വയപദവി (self designation) എന്ന നിലയിൽ ചേർക്കുന്നതാണ്. ആത്മവിശേഷണമായി അദ്ദേഹം പ്രയോഗിക്കുന്നത് യേശുക്രിസ്തുവിന്റെ 'അടിമ/ദാസൻ' എന്നാണ്. ക്രിസ്തുവിന്റെ അടിമ എന്നത് തന്റെ നിലനിൽപ്പ് ക്രിസ്തു ബന്ധത്തിൽ ആണ് എന്നും, താൻ ക്രിസ്തുവിന്റെ നിയന്ത്രണത്തിൽ ആണെന്നും തന്റെ സ്വത്വം ക്രിസ്തുവിനോടുള്ള പൂർണ്ണ അനുസരണത്തിലും വിധേയത്വത്തിലും ആണ് എന്നുമാണ് വ്യക്തമാക്കുന്നത്. അടിമത്ത പദവിക്കുള്ള തന്റെ യോഗ്യത, ഉടമയോടുള്ള തന്റെ വിധേയത്വം, അടിമയുടെ മേലുള്ള ഉടമസ്ഥന്റെ അവകാശം, ക്രിസ്തുവും താനുമായുള്ള പാരസ്പര്യം, ഉടമസ്ഥനായ ക്രിസ്തുവിന് തന്നിലുള്ള നിസ്തുലമായ സ്ഥാനം, ക്രിസ്തു നൽകുന്ന സംരക്ഷണം ഇവയെല്ലാം ഈ പ്രയോഗ

---

കുറയാത്ത ഒരാളെ കമ്മീഷണറായി നിയമിക്കുന്നത് എനിക്ക് ഇഷ്ടവുമായിരുന്നു. ആ ബില്ലിൽ കേരളത്തിലെ ക്രിസ്ത്യൻ സമൂഹത്തെ ദോഷകരമായി ബാധിക്കുന്നതോ അവരുടെ മതസ്വാതന്ത്ര്യത്തെ ഹനിക്കുന്നതോ ആയ യാതൊന്നും ഉണ്ടായിരുന്നില്ല. മാത്രമല്ല, ആ ബിൽ നിയമമാകുന്ന പക്ഷം അത് ഇവിടത്തെ ക്രിസ്ത്യാനികളുടെ ആത്മീയ ദുഖം ശമിപ്പിക്കുകയും ചെയ്യും. സമൂഹത്തിലെ അഴിമതിയുടെ ഒരു മുഖ്യരംഗം എന്ന ദുഷ്പേരിൽ നിന്ന് അത് സഭയെ വിമുക്തമാക്കുകയും ചെയ്യും. ഈ ബില്ലിനെ എതിർക്കുന്ന കാര്യത്തിൽ ബിഷപ്പുമാർ ഒരുമിച്ചിരിക്കുന്നു എന്ന വസ്തുത അവരുടെ പൊയ്മുഖത്തിന്റെ വ്യാപ്തി എത്രയെന്നും നിക്ഷിപ്ത താത്പര്യങ്ങൾ സംരക്ഷിക്കുന്നതിൽ അവർ എത്രമാത്രം ആവേശമുള്ളവരാണെന്നും വിളിച്ചറിയിക്കുകയാണ് ചെയ്തിരിക്കുന്നത്. മറ്റൊന്നിനും അവരെ ഇളക്കാനും ഒന്നിപ്പിക്കാനും സാധിക്കുകയില്ല. സഭാനേതാക്കന്മാർ പാരമ്പര്യമായും, സ്വഭാവപരമായും യോജിപ്പില്ലാത്തവരാണ്. എല്ലാവരും സ്വന്തം പ്രാധാന്യത്തിലും മേലധികാരത്തിലും മാത്രം ബോധ്യവും ലക്ഷ്യവുമുള്ളവർ. സമൂഹത്തിന്റെ ക്ഷേമത്തിനുതകുന്നതും ബിഷപ്പുമാരുടെ സംഘടിത സഹായ സഹകരണങ്ങൾ ആവശ്യമുള്ളതുമായ അനേക കർമ്മ പദ്ധതികൾ രാജ്യത്തുണ്ട്. എന്നാൽ അവയിലൊന്നിലും തന്നെ അവർ അണിചേർന്നുകാണാറില്ല. അവരുടെ സ്ഥാപിതതാത്പര്യങ്ങൾ ഹനിക്കപ്പെടുമോ എന്ന ഭയം മാത്രമാണ് ഗാഢനിദ്രയിൽ നിന്ന് അവരെ ഉണർത്താറുള്ളത്. ഇതൊരു വല്ലാത്ത നാണക്കേടാണ്.

പിണറായി വിജയന്റെ നേതൃത്വത്തിലുള്ള കേരള സർക്കാർ ഏതാനും ഭിന്നാത്മക മെത്രാന്മാർ ചേർന്ന സമൂഹത്തിന്റെ മെയ്യഭ്യാസങ്ങൾ (antics) ക്ക് അടിപ്പെട്ടു എന്നതിൽ നിരാശ തോന്നുന്നു. യഥാർത്ഥത്തിൽ ബിഷപ്പുമാരുടെ ആ പറ്റം ഇവിടത്തെ ക്രിസ്തീയ സമൂഹത്തിന്റെ ആത്മീയ പ്രവണതകളേയും ആശയങ്ങളെയും പ്രതിനിധീകരിക്കുന്നവരല്ല. ഒരു നാസ്തിക സർക്കാർ മതത്തെ അതിന്റെ ഉരുക്കുപാദങ്ങൾക്കിടയിൽ ചവിട്ടി അരക്കുന്നു എന്ന മട്ടുള്ള സംഘപരിവാർ പ്രഭൃതികളുടെ കള്ളപ്രചാരണങ്ങളെ ഭയന്നാണോ സർക്കാരിന്റെ ഈ നിലപാടു മാറ്റം എന്നു ഞാൻ ശങ്കിക്കുന്നു. സർക്കാർ ഒന്നറിയണം ക്രിസ്ത്യാനികൾ വൈദിക ഇടയന്മാരാൽ കൂട്ടം ചേർക്കപ്പെടുന്ന വെറും ആടുകളല്ല. കാലികമായ ഒരു പരിഷ്കാരത്തിൽ നിന്ന് പൊടുന്നനെയുണ്ടായ ഈ പിൻമാറ്റം തെരെഞ്ഞെടുപ്പ് രംഗത്ത് ഇടതു പക്ഷത്തിന് തിരിച്ചടി ഏൽപിക്കാവുന്നതാണ്. ദീർഘകാലമായി സഹനം അനുഭവിക്കുന്നവരും ആത്മാർത്ഥതയുള്ളവരുമായ ക്രിസ്ത്യാനികൾക്കിടയിൽ ഈ പിന്മാറ്റം ഇടിവ് സൃഷ്ടിക്കാനിടയുണ്ട്. □

ത്തിൽ അന്തർഭവിച്ചിട്ടുണ്ട്. അതോടൊപ്പം താൻ ശുശ്രൂഷിക്കുന്ന ക്രിസ്തുവിനാലുള്ള തെരെഞ്ഞെടുപ്പ് അതുവഴി പഴയനിയമ ചിന്ത പ്രകാരം തനിക്ക് ലഭിച്ചിരിക്കുന്ന ദൈവദാസൻ എന്ന പദവി എന്നിവയും സൂചിപ്പിക്കപ്പെടുന്നുണ്ട്.

ഇതിനൊപ്പം രണ്ടു കാര്യങ്ങൾ കൂടി പ: പൗലോസ് ചേർക്കുന്നുണ്ട്. 1. താൻ അപ്പോസ്തലനാണ്. 2. സുവിശേഷത്തിന്റെ ശുശ്രൂഷയ്ക്കായി താൻ വിളിക്കപ്പെട്ടിരിക്കുന്നു. ശ്ലീഹാ അഥവാ 'അപ്പോസ്തലൻ' എന്ന പദവി സാധാരണഗതിയിൽ 12 പേർക്കായി പരിമിതപ്പെടുത്തിയിരിക്കുന്നതായി ചിന്തിക്കുന്ന പാരമ്പര്യമാണ് ഉള്ളത്. ഇവിടെ ഇതിന്റെ അർത്ഥത്തിന് ഊന്നൽ നൽകി തന്നെ പുറജാതിക്കാരുടെ അപ്പോസ്തലനായി നിയോഗിച്ച് ശ്ലീഹാ സ്ഥാനം ക്രിസ്തു തനിക്ക് നൽകിയിരിക്കുന്നു എന്ന ഉറപ്പും വി.പൗലോസ് പ്രകടമാക്കുന്നുണ്ട്. ഈ സ്ഥാനം മറ്റുള്ളവരിൽനിന്ന് തനിക്കു ലഭിച്ചതല്ല; പ്രത്യുത ക്രിസ്തു തന്നെ ആ ശുശ്രൂഷയ്ക്കായി തന്നെ നിയോഗിച്ചതാണ് എന്ന ബോധ്യമാണ് പൗലോസിനുള്ളത്. ആ ഉറപ്പ് ആദിമസഭ അംഗീകരിക്കുകയും ചെയ്തു. അതായത് വി.പൗലോസിനെ സംബന്ധിച്ച് തന്റെ സ്ഥാനം സഭാധികാരികളിൽ നിന്ന് കിട്ടിയതല്ല മറിച്ച് ക്രിസ്തുവിന്റെ നിയോഗപ്രകാരം ലഭിച്ചതാണ്.

കർത്താവ് വി. പൗലോസിനെ സഭാ ശുശ്രൂഷക്കായി വിളിക്കുക മാത്രമല്ല സുവിശേഷസേവകനായി പ്രത്യേകം വേർതിരിക്കുകയും ചെയ്തു. ഇതും ക്രിസ്തു നടത്തിയ ഒരു തെരെഞ്ഞെടുപ്പു തന്നെയായിരുന്നു. ശുശ്രൂഷയ്ക്ക് വിളിക്കപ്പെടുന്നയാൾ അതിനായി വേർതിരിക്കപ്പെട്ടവൻ കൂടിയാണ്. രക്ഷണ്യ പ്രവർത്തനത്തിനായി വിളിക്കപ്പെട്ട ഓരോരുവനും വ്യക്തിപരമായ നിയോഗവും അതിനു വേണ്ടിയുള്ള തിരഞ്ഞെടുപ്പും വേർതിരിക്കലും ഉണ്ട്. ഇവ വ്യക്തികളുടെ താത്പര്യമനുസരിച്ചോ, സഭാ നേതാക്കന്മാരുടെ ഇഷ്ടപ്രകാരമൊ അല്ല. ദൈവ വിളിയാണിതിലെ പ്രഥമ ഘടകം. അത് വിശ്വാസി തിരിച്ചറിയുകയും നേതാക്കൾ അംഗീകരിക്കുകയുമാണ്. ഈ വിവേചനവും വിവേകവുമാണ് വ്യക്തികളും സഭാനേതാക്കലും കാണിക്കേണ്ടത്. തന്റെ നിയോഗവും തിരഞ്ഞെടുപ്പും ക്രിസ്തുവിൽ നിന്ന് എന്നാണ് വി. പൗലോസിന്റെ ഉറച്ച ധാരണ. അതുകൊണ്ട് ന്യായമായി സുവിശേഷവേല നടത്തുന്നവരെ തടയുകയല്ല അംഗീകരിക്കുകയും പ്രോത്സാഹിപ്പിക്കുകയുമാണ് വേണ്ടത്. യഥാർത്ഥമായ (genuine) ആത്മപ്രചോദനത്തെ തടയുകയല്ല നേതൃത്വത്തിന്റെ നിയോഗം.

റോമായിലെ ക്രിസ്തുവിശ്വാസികളെ വി. പൗലോസ് സംബോധന ചെയ്യുന്നത് യേശുക്രിസ്തുവാൽ വിളിക്കപ്പെട്ടവർ ദൈവത്തിന് പ്രിയപ്പെട്ടവർ, വിശുദ്ധർ എന്നൊക്കെയാണ്. വിശ്വാസികളായിത്തീരുന്നതും സഭാ ശുശ്രൂഷാ നിയോഗം പോലെയുള്ള വിളിയാണ്. ഓരോ വിശ്വാസിയും ദൈവത്താൽ നിയോഗിക്കപ്പെട്ടിരിക്കുന്നു എന്നാണ് വി. പൗലോസ് വ്യക്തമാക്കുന്നത്. അതുകൊണ്ട് വിശ്വാസികൾ ദൈവത്തിന് പ്രിയരാണ്. ദൈവത്താൽ വിളിക്കപ്പെട്ട ക്രിസ്തുവിന്റെ വിളിയോട് അനുസരണം കാട്ടുകയും രക്ഷയിൽ പങ്കാളികളാവുകയും ചെയ്തിരിക്കുന്നതിനാൽ ഈ ദൈവപ്രിയർ വിശുദ്ധ പദവിയിൽ എത്തിയിരിക്കുന്നവരാണ്.

പൗലോസിന്റെ ദൃഷ്ടിയിൽ താൻ കർത്താവിന്റെ അടിമയും അദ്ദേഹം അഭിസംബോധന ചെയ്യുന്നവർ ക്രിസ്തുവിന്റെ വിശുദ്ധരുമാണ്. ഇന്നാകട്ടെ സഭാധികാരികൾ ഇറക്കുന്ന കല്പനകളിൽ അവർ വിശുദ്ധരും (മോർ, മോറാൻ മോർ) അഭിസംബോധന ചെയ്യപ്പെടുന്നവർ ശേഷം ജനങ്ങളുമാണ്. അവ എഴുതുന്നവരുടെ അധികാര ഭാഷ കത്തിന്റെ തലക്കെട്ടുമുതൽ തന്നെ പ്രകടമാണ്. ഈ അധികാരച്ചുവയുള്ള ഭാഷാശൈലി ഒരു ജനാധിപത്യക്രമത്തിൽ കഴിയുന്ന വിശ്വാസസമൂഹത്തിന് ഹൃദ്യമായി തോന്നുകയില്ല എന്ന ചിന്തപോലും എഴുത്തുകാർക്കില്ലാതായി. സമാനമായി പൗലോസ് അപ്പോസ്തലൻ ആഗ്രഹിക്കുന്നതുപോലെ ഇന്നത്തെ വിശ്വാസി സമൂഹത്തിന് ദൈവത്തിന്റെ സ്നേഹിതരും, വിശുദ്ധരും ആണ് എന്ന ബോധവും ഇല്ലാതെ പോകുന്നു. അവർക്ക് മേൽവിലാസം ഇല്ലാത്ത ശേഷം ജനമായിക്കഴിഞ്ഞാൽ ധാരാളം മതി. ദൈവവിശ്വാസികൾക്ക് കർത്താവിന്റെ പ്രി യരും വിശുദ്ധരും ആയിത്തീരുവാനുള്ള നിയോഗം അവഗണിക്കുന്നു.

വിശ്വാസികൾക്ക് വി. പൗലോസ് പിതാവിൽ നിന്നും പുത്രനിൽ നിന്നും കൃപയും സമാധാനവും ആശംസിക്കുന്നു. കൃപയുടെയും സമാധാനത്തിന്റെയും ഉറവിടവും ദായകനും ദൈവമായതുകൊണ്ടാണ് അദ്ദേഹം ഇപ്രകാരം ചെയ്യുന്നത്. ഇക്കാലത്തെ ചാക്രീകലേഖനങ്ങൾ വായിച്ചാൽ വാഴ്വ് ലഭിക്കുന്നത് സഭാധ്യക്ഷന്മാരിൽ നിന്നാണെന്ന് തോന്നിപ്പോകും. വി. പൗലോസിൽ കാണുന്ന വ്യത്യാസം ശ്രദ്ധേയമാണ്. സഭാ നേതാക്കളും വിശ്വാസികളും സുവിശേഷത്തിന്റെ ശുശ്രൂഷകരായി വിളിക്കപ്പെട്ട ദൈവദാസന്മാരാണ് എന്ന ചിന്ത ഉണ്ടായാൽ മാത്രമേ നേതാക്കൾക്ക് വിനീത ഭാവവും വിശ്വാസികൾക്ക് ദൈവജനമെന്ന ആത്മ ബോധവും ജനിക്കുകയുള്ളൂ. □

